കെ. രാജേശ്വരി

# മഅ്ദനിയെ തുറന്നു വിടണമെന്ന് ആദർശധീരൻ പറയുമോ?

**വികലാംഗനും രോഗിയുമായ നേതാവിൻെറ മോചനമാണ് ആഗ്രഹിക്കുന്നതെങ്കിൽ അക്രമമാർഗം വെടിയുകയാണ് പി.ഡി.പിക്കാർ ചെയ്യേണ്ടത്.**

ഐ.സി.എസ് അബ്ദുന്നാസിർ മഅ്ദനിയെ മോചിപ്പിക്കണമെന്നാവശ്യപ്പെട്ട് പി.ഡി.പി പ്രവർത്തകർ ഒക്ടോബർ 30ന് നടത്തിയ ചെക്ക് പോസ്റ്റ് ഉപരോധം അക്രമാസക്തമായി. പതിവുപോലെ വാഹനങ്ങളോടായിരുന്നു പരാക്രമം ഏറെയും. ആര്യങ്കാവിൽ മാത്രം 91 ലോറികളും നിരവധി ബസുകളും അടിച്ചുതകർത്തു. പരിസരത്തുള്ള വീടുകൾക്കും ക്ഷേത്രത്തിനും എസ്.എൻ.ഡി.പി ശാഖായോഗ മന്ദിരത്തിനുനേരെയും കല്ലേറുണ്ടായി.

പ്രകോപനം ഉണ്ടായിട്ടാണെങ്കിലും അല്ലെങ്കിലും രാഷ്ട്രീയ പ്രക്ഷോഭങ്ങൾ അക്രമാസ്കതമാകുന്നത് പുത്തരിയല്ല. ഇവിടെ, പുലർച്ചെ ആറു മണിക്ക് ഉപരോധം ആരംഭിക്കുന്നതിന് വളരെ മുമ്പുതന്നെ പി.ഡി.പി പ്രവർത്തകർ ആര്യങ്കാവിലെത്തി നിറുത്തിയിട്ടിരിക്കുന്ന വാഹനങ്ങൾ അടിച്ചുതകർക്കുകയായിരുന്നു. ഇരുളിൻെറ മറവും പൊലീസിൻെറ നിഷ്ക്രിയത്വവും അക്രമികൾക്ക് ആവേശം വർധിപ്പിച്ചിരിക്കണം.

കഴിഞ്ഞ തെരഞ്ഞെടുപ്പിൽ പി.ഡി.പി.യുടെ വോട്ടുകൂടി വാങ്ങി അധികാരത്തിലെത്തിയ ആൻറണി സർക്കാർ മഅ്ദനിയെ മോചിപ്പിക്കാൻ നടപടിയൊന്നും സ്വീകരിക്കുന്നില്ലെന്ന് പാർട്ടിയുടെ ആക്ടിംഗ് ചെയർമാൻ ആര്യങ്കാവിൽ പ്രസംഗിക്കവേ കുറ്റപ്പെടുത്തി. മഅ്ദനിയെ മോചിപ്പിക്കുന്നതിന് യു.ഡി.എഫ് തയാറായില്ലെങ്കിൽ മന്ത്രിമാരെ വഴിയിൽ തടയൽ തുടങ്ങിയ സമരങ്ങൾ സംഘടിപ്പിക്കുമെന്ന് അദ്ദേഹം ഭീഷണിമുഴക്കിയിട്ടുണ്ട്. മുല്ലാ മുഹമ്മദ് ഉമർ, ഉസാമാബിൻലാദിൻ തുടങ്ങിയ രാജ്യസ്നേഹികളെ ആക്ടിംഗ് ചെയർമാൻ പ്രസംഗവശാൽ പ്രകീർത്തിച്ചതായും റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നു.

മഅ്ദനിയുടെ ജാമ്യഹരജി ഒക്ടോബർ 31ന് സുപ്രീംകോടതി പരിഗണിക്കാനിരിക്കവെയാണ് ഉപരോധസമരം തലേന്ന് നടന്നത് എന്നതും സ്മരണീയമാണ്. ഉപരോധം കണ്ട് ഭയന്ന് സുപ്രീംകോടതി ജാമ്യം അനുവദിക്കുമെന്ന് പ്രവർത്തകർ പ്രതീക്ഷിച്ചോ എന്തോ? ഏതായാലും ജാമ്യഹരജി പിറ്റേന്നു പിൻവലിക്കുകയാണുണ്ടായത്. കുറ്റപത്രം പ്രതികൾ കൈപ്പറ്റിയ സാഹചര്യത്തിൽ ഇനി വിചാരണക്കോടതിയിൽ തന്നെ ജാമ്യാപേക്ഷ വീണ്ടും സമർപ്പിക്കും. ബിൻലാദിൻെറയും മുല്ലാ ഉമറിൻെറയും താവഴിയിൽപ്പെട്ട ഒരു രാജ്യസ്നേഹിയാണ് മഅ്ദനിയെന്ന് പ്രോസിക്യൂട്ടർ ബോധിപ്പിക്കാതിരിക്കില്ല. പി.ഡി.പി ആക്ടിംഗ് ചെയർമാൻെറ പ്രസ്താവന ഹാജരാക്കുകയുമാകാം.

തീവ്രവാദപരമായ നിലപാടുകൾക്കും പ്രകോപനപരമായ പ്രസംഗങ്ങൾക്കും പേരുകേട്ടയാളാണ് മഅ്ദനി. 1991ലാണ് മഅ്ദനിയുടെ സാന്നിധ്യം കേരള രാഷ്ട്രീയത്തിൽ ശ്രദ്ധേയമാകുന്നത്. ആ വർഷം ഡിസംബർ 11ന് കന്യാകുമാരിയിൽനിന്ന് ആരംഭിച്ച ഡോ. മുരളീ മനോഹർ ജോഷിയുടെ ഏകതായാത്ര പാലക്കാട്ടെത്തിയപ്പോൾ വർഗീയ സംഘർഷമുണ്ടായി; പൊലീസ് വെടിവെപ്പിൽ സിറാജുന്നിസ എന്ന ബാലിക കൊല്ലപ്പെട്ടു. സിറാജുന്നിസയുടെ നേതൃത്വത്തിൽ മാരകായുധങ്ങളുമായി സംഘം ചേർന്ന അക്രമികൾക്കുനേരെ പ്രാണരക്ഷാർഥം വെടിപൊട്ടിച്ചതാണെന്നായിരുന്നു പൊലീസ് റിപ്പോർട്ട്. അന്നത്തെ പൊലീസ് സൂപ്രണ്ട് രമൺ ശ്രീവാസ്തവ. കരുണാകർജിയുടെ അടുപ്പക്കാരനാകയാൽ അച്ചടക്ക നടപടിയൊന്നും ഉണ്ടായില്ല. നടപടി വേണമെന്ന് കുഞ്ഞാലിക്കുട്ടി സാഹിബ് വാശിപിടിച്ചതുമില്ല. സിറാജുന്നിസയുടെ രക്തം മഅ്ദനിയുടെ ആയുധമായി; ആ വാഗ്വിലാസം ലീഗ് നേതാക്കളുടെ ഉറക്കം കെടുത്തി. നിരവധി ചെറുപ്പക്കാർ, പ്രത്യേകിച്ച് തെക്കൻ കേരളത്തിൽ, മഅ്ദനിയുടെ ഇസ്ലാമിക സേവക് സംഘിൽ അണിചേർന്നു.

1992 ജൂലൈ 19ന് തിരുവനന്തപുരത്തിനടുത്ത് പൂന്തുറയിൽ അഞ്ചാളുടെ ഉയിരെടുത്ത ഹിന്ദു-മുസ്ലിം ലഹള നടന്നു. കൊലയിലും കൊള്ളിവെപ്പിലും ഐ.എസ്.എസും ആർ.എസ്.എസും തന്താങ്ങളുടെ പങ്ക് സ്തുത്യർഹമാംവിധം നിറവേറ്റി. അക്രമത്തെ മുസ്ലിംലീഗ് ശക്തമായി അപലപിച്ചു. പി.ഡി.പിയിലേക്കുള്ള അണികളുടെ ഒഴുക്കിനെ തടയാൻ കഴിഞ്ഞില്ലതാനും. ആഗസ്റ്റ് 6ാം തീയതി നടന്ന ബോംബേറിൽ മഅ്ദനിയുടെ ഒരു കാൽ നഷ്ടപ്പെട്ടു. അദ്ദേഹത്തിന് രക്തസാക്ഷി പരിവേഷവുമായി.

1992 ഡിസംബർ 6ന് ബാബരി മസ്ജിദ് തകർക്കപ്പെട്ടു; 10ാം തീയതി ഐ.എസ്.എസ് നിരോധിക്കപ്പെടുകയും ചെയ്തു. അന്നുതന്നെ ഐ.എസ്.എസ് പിരിച്ചുവിട്ടതായി ടെലിഫോണിലൂടെ പ്രഖ്യാപിച്ച് മഅ്ദനി ഒളിവിൽപ്പോയി. 1993 ഏപ്രിൽ മാസത്തിലാണ് പീപ്പിൾസ് ഡെമോക്രാറ്റിക് പാർട്ടിയുടെ ആവിർഭാവം. സവർണ-ഫാഷിസ്റ്റ് ശക്തികൾക്കെതിരെ ദലിത്-പിന്നാക്ക-ന്യൂനപക്ഷ മുന്നണി എന്നതാണ് പി.ഡി.പി.യുടെ അടിസ്ഥാന പ്രമാണം. ചുളയില്ലാത്ത ചക്കയാണ് പി.ഡി.പി എന്ന് കുഞ്ഞാലിക്കുട്ടി പുച്ഛരിച്ചു. ഇന്ത്യയിലെ മൊത്തം മുസ്ലിംകളെയും രക്ഷിക്കാൻ തുനിഞ്ഞിറങ്ങിയ മഅ്ദനിക്ക് സ്വന്തം കാലുപോലും സംരക്ഷിക്കാനായില്ല എന്ന് ടി.എച്ച്. മുസ്തഫയുടെ പരിഹാസം.



സിറാജുന്നിസയുടെ രക്തം മഅ്ദനിയുടെ ആയുധമായി; ആ വാഗ്വിലാസം ലീഗ് നേതാക്കളുടെ ഉറക്കം കെടുത്തി. നിരവധി ചെറുപ്പക്കാർ, പ്രത്യേകിച്ച് തെക്കൻ കേരളത്തിൽ, മഅ്ദനിയുടെ ഇസ്ലാമിക സേവക് സംഘിൽ അണിചേർന്നു.

പള്ളിപൊളിച്ച ബി.ജെ.പി.ക്കും അതിന് ഒത്താശ ചെയ്ത കോൺഗ്രസിനുമെതിരെ മഅ്ദനി ആഞ്ഞടിച്ചു. അധികാരത്തിൽ അള്ളിപ്പിടിച്ചിരുന്ന മുസ്ലിംലീഗിനെയും കുഞ്ഞാലിക്കുട്ടിയെയുമായിരുന്നു അതിനിശിതമായി വിമർശിച്ചത്. 'മുസ്ലിംലീഗ് മറുപടി പറയണം' എന്ന മഅ്ദനിയുടെ പ്രസംഗ കാസറ്റ് വിൽപനയിൽ റെക്കോർഡിട്ടു. ഏതാണ്ട് ഇതേ സമയത്തുതന്നെ ഇബ്രാഹിംസുലൈമാൻ സേട്ടുവും കൂട്ടരും യൂനിയൻ ലീഗ് വിട്ട് ഇന്ത്യൻ നാഷനൽ ലീഗ് രൂപവത്കരിച്ചു. ഇരു നേതാക്കളുടെയും ഉദ്ദേശ ലക്ഷ്യങ്ങൾ ഒന്നായിരുന്നെങ്കിലും സേട്ടുവും മഅ്ദനിയും തമ്മിൽ സഖ്യം ഒരിക്കലും ഉണ്ടായില്ല. സുലൈമാൻ സേട്ടുവിനെ നേതാവായി അംഗീകരിക്കാൻ മാത്രം വിശാല മനഃസ്ഥിതി മഅ്ദനിക്കുണ്ടായില്ല.

പരാജയഭീതിമൂലം കരുണാകരൻ രണ്ടുവട്ടം മാറ്റിച്ച ഒറ്റപ്പാലം ഉപതെരഞ്ഞെടുപ്പിലാ

ണ് (1993 സെപ്റ്റംബർ) മഅ്ദനിയുടെ വിശ്വരൂപം കണ്ടത്. മഅ്ദനി ഒറ്റപ്പാലത്ത് താമസിച്ച് പ്രചാരണം നടത്തി. മറുഭാഗത്ത് പാണക്കാട് മുഹമ്മദലി ശിഹാബ് തങ്ങൾ നേരിട്ടിറങ്ങിയിട്ടും ഫലമുണ്ടായില്ല. ഐക്യജനാധിപത്യ മുന്നണി സ്ഥാനാർഥി കെ.കെ. ബാലകൃഷ്ണൻ ദയനീയമാംവിധം പരാജിതനായി. തൊട്ടടുത്ത വർഷം നടന്ന ഗുരുവായൂർ ഉപതെരഞ്ഞെടുപ്പിൽ പി.ഡി.പി സ്വന്തം സ്ഥാനാർഥിയെ നിറുത്തി. പി.ഡി.പി.ക്കാരൻ പിടിച്ച പതിനയ്യായിരത്തോളം വോട്ടുകൾ നിർണായകമായി; ലീഗ് സ്ഥാനാർഥി പരാജയപ്പെട്ടു. അതിനടുത്ത വർഷം തിരൂരങ്ങാടി ഉപതെരഞ്ഞെടുപ്പിലും പി.ഡി.പി കൊണ്ടുപിടിച്ച് ഉൽസാഹിച്ചുവെങ്കിലും ആൻറണിയെ തോൽപിക്കാനായില്ല.

1995ലെ പഞ്ചായത്തു തെരഞ്ഞെടുപ്പിലും ലീഗിന് തിരിച്ചടിയുണ്ടായി. മലപ്പുറം, മഞ്ചേരി, തിരൂർ, പെരിന്തൽമണ്ണ, പൊന്നാനി മുനിസിപ്പാലിറ്റികൾ വരെ ഇടതുപക്ഷം നേടി. 1996ലെ നിയമസഭാ തെരഞ്ഞെടുപ്പിൽ മുസ്‌ലിംലീഗിൻെറ സീറ്റുകൾ 19ൽനിന്ന് 14 ആയി കുറഞ്ഞു. മലപ്പുറം ജില്ലക്ക് തെക്ക് പാർട്ടിക്ക് ഒറ്റ സീറ്റും കിട്ടിയില്ല. എന്നാൽ, ലീഗിൻെറ മുസ്‌ലിം വോട്ടുബാങ്ക് തകർക്കാൻ മഅ്ദനിക്കു കഴിഞ്ഞില്ല. ഒറ്റക്ക് മൽസരിച്ച പി.ഡി.പി പച്ചതൊട്ടില്ല. സംസ്ഥാനത്തുടനീളം പാർട്ടി സ്ഥാനാർഥികൾ ജാമ്യസംഖ്യ പൊതുഖജനാവിലേക്ക് മുതൽകൂട്ടി.

പി.ഡി.പി.യുടെ പരാജയകാരണങ്ങൾ പലതാണ്. ഒന്നാമത് മഅ്ദനിയല്ലാതെ ജനപിന്തുണയുള്ള ഒരു നേതാവും പാർട്ടിയിൽ ഉണ്ടായിരുന്നില്ല. ഐ.എസ്.എസിൽ ഒരു മിച്ചുണ്ടായിരുന്ന പന്തളം അബ്ദുൽ മജീദോ ജിഫ്രി തങ്ങളോ പി.ഡി.പി.യിൽ ചേർന്നില്ല. ഏതാനും നേതൃപദമോഹികൾ പാർട്ടിയുടെ ആവിർഭാവകാലത്ത് മഅ്ദനിയെ ചുറ്റിപ്പറ്റി നടന്നിരുന്നെങ്കിലും അചിരേണ അവരും വിട്ടുപിരിഞ്ഞുപോയി. ചുരുങ്ങിയ ദിവസങ്ങൾ കൊണ്ട് സംസ്ഥാനത്തുടനീളം സഞ്ചരിച്ച് പ്രചാരണം നടത്തുക അസാധ്യമാകയാൽ ഉപതെരഞ്ഞെടുപ്പുകളിലെ 'മഅ്ദനി മാജിക്' പൊതുതെരഞ്ഞെടുപ്പിൽ ആവർത്തിക്കാനും പ്രയാസം. രണ്ടു മുന്നണികൾ തമ്മിൽ നേർക്കുനേർ നടക്കുന്ന യുദ്ധമാണ് നിയമസഭാ തെരഞ്ഞെടുപ്പ്. ഒരു മുന്നണിയിലുമില്ലാത്ത ചെറുപാർട്ടികൾക്ക് വോട്ടുകൊടുക്കാൻ ജനം തയാറാകുകയില്ല. തെരഞ്ഞെടുപ്പ് അടുത്ത വേളയിൽ ഐക്യജനാധിപത്യമുന്നണിയുമായി വിലപേശൽ നടത്തിയത് പി.ഡി.പി.യുടെ വിശ്വാസ്യതയെ ബാധിച്ചു. സംഘടനാപരമായ ദൗർബല്യങ്ങളും പണത്തിൻെറ ദൗർലഭ്യവും കൂടിയായപ്പോൾ പി.ഡി.പി.യുടെ പതനം ദയനീയമായി.

തെരഞ്ഞെടുപ്പിനുശേഷവും മുസ്‌ലിംലീഗിനെ പൊതുവിലും കുഞ്ഞാലിക്കുട്ടിയെ പ്രത്യേകിച്ചും എതിർക്കുകയായിരുന്നു മഅ്ദനി. പെൺകേസിൽ കുഞ്ഞാലിക്കുട്ടി ഉടനെ ജയിലിലാകുമെന്ന് പ്രസംഗിച്ച് വിലസുമ്പോഴാണ് പ്രസംഗ കേസിൽ മഅ്ദനി ജയിലിലടയ്ക്കപ്പെടുന്നത്.

അറുപതാൾ മരിക്കുകയും 200ലേറെ പേർക്ക് പരിക്കേൽക്കുകയും ചെയ്ത 1998 ഫെബ്രുവരി 14ലെ കോയമ്പത്തൂർ സ്ഫോടനവുമായി ബന്ധപ്പെടുത്തിയാണ് മഅ്ദനി അറസ്റ്റ്ചെയ്യപ്പെട്ടത്. 1998 മാർച്ച് 31നാണ് അറസ്റ്റുണ്ടായത്. 1996 മാർച്ചിൽ കോഴിക്കോട് മാനാഞ്ചിറ മൈതാനത്ത് പ്രകോപനപരമായ പ്രസംഗം നടത്തിയെന്ന് ആരോപിച്ചാണ് കേരള പൊലീസ് അറസ്റ്റ് രേഖപ്പെടുത്തിയത്. കണ്ണൂർ ജയിലിലേക്ക് റിമാൻറ് ചെയ്യപ്പെട്ട മഅ്ദനിയെ അവിടെനിന്ന് തമിഴ്നാട് പൊലീസ് ഏറ്റെടുക്കുകയായിരുന്നു.

മഅ്ദനിയുടെ അറസ്റ്റിനെയോ തടങ്കലിനെയോ പറ്റി അന്ന് വലിയ പ്രതിഷേധമൊന്നുമുണ്ടായില്ല. മഅ്ദനിക്ക് അറംപറ്റിയതാണെന്ന് ക്രൂരമായ സംതൃപ്തിയോടെ *ചന്ദ്രിക* അഭിപ്രായപ്പെട്ടു. ജയലളിതയുടെ ഔദാര്യത്തിൽ വാജ്പേയി ഭരിക്കുന്ന കാലമായിരുന്നു അത്. തീവ്രവാദത്തെ തടയുന്നതിൽ പരാജയപ്പെട്ട തമിഴ്നാട് സർക്കാറിനെ പിരിച്ചുവിടണം എന്നായിരുന്നു തലൈവിയുടെ ഡിമാൻറ്. പിരിച്ചുവിടൽ ഭീഷണി തടയാനായി കരുണാനിധി, സ്ഫോടനക്കേസ് പ്രതികൾക്കെതിരെ ദേശരക്ഷാ നിയമം പ്രയോഗിച്ചു. ജയലളിത പാലംവലിച്ച് മന്ത്രിസഭ തകർന്നപ്പോൾ ഡി.എം.കെ ബി.ജെ.പി പാളയത്തിൽ ചേക്കേറി. കേന്ദ്രത്തെ സന്തോഷിപ്പിക്കാൻ കലൈഞ്ജർ കണ്ട മാർഗങ്ങളിലൊന്ന് മഅ്ദനിയുടെ ജയിൽവാസം ഉറപ്പാക്കുകയായിരുന്നു. വിചാരണകോടതിയിലും മേൽക്കോടതികളിലും മഅ്ദനി നൽകിയ ജാമ്യഹരജികൾ നിഷ്ക്കരുണം നിരാകരിക്കപ്പെട്ടു.

ഇക്കഴിഞ്ഞ നിയമസഭാ തെരഞ്ഞെടുപ്പിൽ പി.ഡി.പി പ്രവർത്തകർ അരയും തലയും മുറുക്കി ഐക്യജനാധിപത്യമുന്നണിക്കുവേണ്ടി രംഗത്തിറങ്ങി. മഅ്ദനിയെ തമിഴ്നാട് പൊലീസിന് പിടിച്ചുകൊടുത്തത് നായനാരാണെന്നതാണ് പുറമേക്കുപറഞ്ഞ കാരണം. നാദാപുരത്ത് ഒരു മുസ്‌ലിം സ്ത്രീ ബലാൽസംഗത്തിനിരയായത് മാർക്സിസ്റ്റുകാരുടെ ന്യൂനപക്ഷ വിരോധത്തിനുദാഹരണമാക്കി അവർ പാടിനടന്നു. പ്രത്യുപകാരമായി മുസ്‌ലിംലീഗിന് നീക്കിവെച്ച കഴക്കൂട്ടം സീറ്റ് പി.ഡി.പിക്ക് സമ്മതനായ സ്വതന്ത്രന് നൽകി. അഡ്വ. എം. അൽതാഫ് സ്ഥാനാർഥിയായി വന്നപ്പോഴേക്കും കോൺഗ്രസുകാർ ഒന്നടങ്കം വിമത സ്ഥാനാർഥി എം.എ. വാഹിദിനെ പിന്താങ്ങി. നാമനിർദേശപത്രിക സമർപ്പിക്കാതെ അൽതാഫ് പിൻവാങ്ങി. പതിനൊന്നാം മണിക്കൂറിൽ മുഹമ്മദലി നിഷാദ് എന്ന ചെറുപ്പക്കാരനെ സ്വതന്ത്രവേഷം കെട്ടിച്ച് രംഗത്തിറക്കി. വോട്ടെണ്ണിത്തീർന്നപ്പോൾ വാഹിദ് വിജയിയായി; നിഷാദിന് ജാമ്യസംഖ്യ നഷ്ടം.

ഐക്യജനാധിപത്യ മുന്നണി കേരളത്തിലും കോൺഗ്രസിൻെറ സഖ്യകക്ഷിയായ അണ്ണാ ഡി.എം.കെ തമിഴ്നാട്ടിലും അധികാരത്തിലെത്തിയതോടെ ഉസ്താദിൻെറ മോചനം ഉടനുണ്ടാകുമെന്ന് പി.ഡി.പിക്കാർ പ്രതീക്ഷിച്ചു. ഉമ്മൻചാണ്ടിയും സുധീരനുമൊക്കെ സേലം ജയിലിലെത്തി മഅ്ദനിയെ കണ്ട് കുശലപ്രശ്നം നടത്തുകയും ചെയ്തു. മഅ്ദനിയെ തുറന്നുവിടണമെന്ന് ആദർശധീരൻ എങ്ങനെ പറയും? ഹിന്ദുത്വവാദികളെ പ്രീണിപ്പിക്കാനായി ചരിത്രഗവേഷണ കൗൺസിൽ പിരിച്ചുവിടുകയും വള്ളിക്കാവിലമ്മയെ പ്രണമിക്കയും കാവിവത്കരണത്തെ വെള്ളപൂശുകയും ചെയ്യുന്ന കേരള മുഖ്യൻ ഒരു ക്രിമിനൽ കേസ് പ്രതിക്കുവേണ്ടി ശിപാർശ നടത്തുകയോ? ഒരിക്കലുമില്ല.

ഇനി, ആൻറണി പറഞ്ഞാൽ തലൈവി ഗൗനിക്കുമോ? അതുമില്ല. ബി.ജെ.പിയെ പിണക്കാതെ നോക്കാനാണ് ജയലളിതയും ശ്രമിക്കുന്നത്. കോൺഗ്രസുമായുള്ള ബാന്ധവം അവസാനിക്കുകയും ചെയ്തിരിക്കുന്നു.

പി.ഡി.പിക്കാർക്ക് ആകെ ചെയ്യാവുന്നത് നല്ല വക്കീലന്മാരെ ഏർപ്പാടാക്കി കേസു നടത്തുകയാണ്. തമിഴ്നാട് ട്രാൻസ്പോർട്ട് കോർപറേഷൻെറ ബസുകൾ എ



റിഞ്ഞു തകർക്കുന്നതുകൊണ്ട് ശത്രുക്കളുടെ എണ്ണം വർധിപ്പിക്കാമെന്നല്ലാതെ ഫലമൊന്നുമില്ല. പി.ഡി.പി നടത്തുന്ന അക്രമത്തിൻെറ ഗുണഭോക്താക്കൾ പ്രത്യക്ഷത്തിൽ ബി.ജെ.പിയും പരോക്ഷമായി ഇടതുമുന്നണിയും ആയിരിക്കും. ഹിന്ദുവോട്ടുകൾ ബി.ജെ.പി പിടിക്കും. ബി.ജെ.പിയുടെ വോട്ട് താമരയിൽത്തന്നെ കുത്തിയാൽ ഇടതുമുന്നണി ഭരിക്കും. 1987ലെയും 96ലെയും തെരഞ്ഞെടുപ്പുകൾ ഇക്കാര്യം അസന്ദിഗ്ധമായി തെളിയിച്ചതാണ്. വികലാംഗനും രോഗിയുമായ നേതാവിൻെറ മോചനമാണ് ആഗ്രഹിക്കുന്നതെങ്കിൽ അക്രമമാർഗം വെടിയുകയാണ് പി.ഡി.പിക്കാർ ചെയ്യേണ്ടത്.

●